# ജാറം സന്ദർശകരുടെ ശ്രദ്ധയ്ക്ക്

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

കടുത്ത അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും കഴിഞ്ഞു കൂടിയിരുന്ന അറബികളെ തൗഹീദിലേക്ക് ക്ഷണിച്ചു കൊണ്ട് സംസ്കരിച്ചെടുത്ത മുഹമ്മദ് നബി (ﷺ) യുടെ ഉമ്മത്തെന്ന് അഭിമാനിക്കുന്ന നമ്മുടെ സമുദായത്തിൽ തന്നെ കണ്ടു വരുന്ന ഒരു കാഴ്ചയാണ് ജാറങ്ങളുടെയും ദർഗകളുടെയും സമീപത്തെ നേർച്ചകളും പ്രാർത്ഥനകളും മറ്റു ആരാധനകളും. ഖബർ സന്ദർശനവും ഖബ്റാളിക്ക് വേണ്ടി പ്രാർത്ഥിക്കുന്നതും പ്രവാചകൻ മുഹമ്മദ് (ﷺ) സുന്നത്താക്കിയിട്ടുള്ളതാണ്. ഖബർ സന്ദർശനത്തെക്കുറിച്ച് പ്രവാചകന്റെ വചനം ഒന്ന് ശ്രദ്ധിക്കുക.

**قَالَ رَسُولُ اللَّهِ ﷺ " نَهَيْتُكُمْ عَنْ زِيَارَةِ الْقُبُورِ فَزُورُوهَا فَإِنَّ فِي زِيَارَتِهَا تَذْكِرَةً " .**
**പ്രവാചകർ പറഞ്ഞു: ഖബർ സന്ദർശനം ഞാൻ നിങ്ങൾക്ക് വിരോധിച്ചിരുന്നു. ഇനി (മുതൽ) നിങ്ങൾ (ഖബർ) സന്ദർശിക്കുക, കാരണം ഖബർ സന്ദർശനം (മരണത്തെ) ഓർമ്മപ്പെടുത്തും. (സുനനു അബീ ദാവൂദ് 3235, സുനനു നസാഇ 5651)**

ഇതിൽ നിന്നും പ്രവാചകൻ ഖബർ സന്ദർശനം ഒരിക്കൽ നിരോധിച്ചിരുന്നു എന്ന് വ്യക്തമാകുന്നു. പിന്നീട് ഖബർ സന്ദർശനം അനുവദനീയമാക്കിയത് ഖബർ സന്ദർശനം മരണത്തെ ഓർമിപ്പിക്കുന്നു എന്നതിനാലാണ്. മരിച്ചു പോയ സ്വന്തം ബന്ധുക്കളുടെ ഖബർ സന്ദർശിക്കുമ്പോഴാണ് മരണത്തെ ഓർമ വരുന്നത്. നമ്മുടെ സമൂഹത്തിൽ പലരും മമ്പുറത്തും പുത്തൻപള്ളിയിലും പോകുന്നത് മരണത്തെ ഓർക്കാനാണോ? മനസ്സിൽ പല കാര്യങ്ങളും വെച്ച് കൊണ്ട് അവ സാധിച്ചെടുക്കാൻ വേണ്ടിയാണ് നമ്മുടെ നാട്ടുകാർ ഇത്തരം ജാറങ്ങളും ദർഗകളും സന്ദർശിക്കുന്നത്. ഇതിൽ തന്നെയും സ്ത്രീകളാണ് അധികവും. ഇനി സ്ത്രീകൾ ഖബർ സന്ദർശിക്കുന്നതിനെ കുറിച്ച് പ്രവാചകൻ എന്താണ് പറഞ്ഞത് എന്ന് കാണുക.

**لَعَنَ رَسُولُ اللَّهِ ـ صلى الله عليه وسلم ـ زُوَّارَاتِ الْقُبُورِ**
**ഖബർ സന്ദർശിക്കുന്ന സ്ത്രീകളെ അല്ലാഹുവിൻറെ ദൂതർ ശപിച്ചിരിക്കുന്നു (സുനനു ഇബ്നു മാജ 6/1642,1643, ജാമിഉ തിർമിദി 1056)**

ഖബർ സന്ദർശിക്കുന്ന സ്ത്രീകളെ അല്ലാഹുവിന്റെ ദൂതർ ശപിച്ചിരിക്കുന്നു. എല്ലാ അന്ധവിശ്വാസങ്ങൾക്കും സ്ത്രീകൾ തന്നെയാണല്ലോ മുൻപിൽ. ഇത്തരം ജാറങ്ങൾ സന്ദർശിക്കുന്നതിലും സ്ത്രീകൾ തന്നെയാണ് മുന്നിൽ. എന്നിട്ടും ശപിക്കപ്പെട്ടവരായി അവർ ശിർക്കിന്റെ കേന്ദ്രങ്ങളിലേക്ക് പോകുന്നു. അല്ലാഹുവിനു മാത്രമാണ് മനുഷ്യർക്ക് അനുഗ്രഹങ്ങൾ ചെയ്യാൻ സാധിക്കുകയുള്ളൂ. എന്നിട്ടും മക്കളില്ലാത്തതിനും മറ്റു ബുദ്ധിമുട്ടുകൾക്കും പരിഹാരം തേടി അത്തരക്കാർ അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥിക്കുന്നു. ഈ കൊടും ശിർക്ക് ജാഹിലിയ്യാ കാലത്ത് നില നിന്നിരുന്നതായി ഖുർആൻ നമുക്ക് പഠിപ്പിച്ചു തരുന്നു.

أَلاَ لِلَّهِ الدِّينُ الْخَالِصُ ۚ وَالَّذِينَ اتَّخَذُوا مِنْ دُونِهِ أَوْلِيَاءَ مَا نَعْبُدُهُمْ إِلاَّ لِيُقَرِّبُونَا إِلَى اللَّهِ زُلْفَىٰ إِنَّ اللَّهَ يَحْكُمُ بَيْنَهُمْ فِي مَا هُمْ فِيهِ يَخْتَلِفُونَ ۗ إِنَّ اللَّهَ لاَ يَهْدِي مَنْ هُوَ كَاذِبٌ كَفَّار

**അറിയുക: അല്ലാഹുവിന് മാത്രം അവകാശപ്പെട്ടതാകുന്നു നിഷ്കളങ്കമായ കീഴ്വണക്കം. അവന്നു പുറമെ രക്ഷാധികാരികളെ സ്വീകരിച്ചവര്‍ ( പറയുന്നു: ) അല്ലാഹുവിങ്കലേക്ക് ഞങ്ങള്‍ക്ക് കൂടുതല്‍ അടുപ്പമുണ്ടാക്കിത്തരാന്‍ വേണ്ടി മാത്രമാകുന്നു ഞങ്ങള്‍ അവരെ ആരാധിക്കുന്നത്. അവര്‍ ഏതൊരു കാര്യത്തില്‍ ഭിന്നത പുലര്‍ത്തുന്നുവോ അതില്‍ അല്ലാഹു അവര്‍ക്കിടയില്‍ വിധികല്‍പിക്കുക തന്നെ ചെയ്യും. നുണയനും നന്ദികെട്ടവനുമായിട്ടുള്ളവനാരോ അവനെ അല്ലാഹു നേര്‍വഴിയിലാക്കുകയില്ല; തീര്‍ച്ച. (ഖുര്‍ആന്‍ 39:3)**

وَيَعْبُدُونَ مِنْ دُونِ اللَّهِ مَا لاَ يَضُرُّهُمْ وَلاَ يَنْفَعُهُمْ وَيَقُولُونَ هَٰؤُلاَءِ شُفَعَاؤُنَا عِنْدَ اللَّهِ ۚ قُلْ أَتُنَبِّئُونَ اللَّهَ بِمَا لاَ يَعْلَمُ فِي السَّمَاوَاتِ وَلاَ فِي الأَرْضِ ۚ سُبْحَانَهُ وَتَعَالَىٰ عَمَّا يُشْرِكُون

**അല്ലാഹുവിന് പുറമെ, അവര്‍ക്ക് ഉപദ്രവമോ ഉപകാരമോ ചെയ്യാത്തതിനെ അവര്‍ ആരാധിച്ചു കൊണ്ടിരിക്കുന്നു. ഇവര്‍ ( ആരാധ്യര്‍ ) അല്ലാഹുവിന്‍റെ അടുക്കല്‍ ഞങ്ങള്‍ക്കുള്ള ശുപാര്‍ശക്കാരാണ് എന്ന് പറയുകയും ചെയ്യുന്നു. ( നബിയേ, ) പറയുക: ആകാശങ്ങളിലോ ഭൂമിയിലോ ഉള്ളതായി അല്ലാഹുവിനറിയാത്ത വല്ലകാര്യവും നിങ്ങളവന്ന് അറിയിച്ചു കൊടുക്കുകയാണോ? അല്ലാഹു അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്നെല്ലാം എത്രയോ പരിശുദ്ധനും ഉന്നതനുമായിരിക്കുന്നു.** (ഖുര്‍ആന്‍ 10:18)

"***പ്രാര്‍ത്ഥന തന്നെ ആരാധന***" (തിര്‍മിദി, അബു ദാവൂദ്) എന്ന് പഠിപ്പിച്ച മഹാനായ പ്രവാചകന്‍റെ ഉമ്മത്ത് എന്ന് അഭിമാനിക്കുന്നവര്‍ തന്നെയാണ് ഈ കൊടും ശിര്‍ക്ക് ചെയ്യുന്നത് എന്നതാണ് ഏറ്റവും ഖേദകരം. അല്ലാഹുവല്ലാതെ ആരോട് പ്രാര്‍ത്ഥിച്ചാലും അത് അവര്‍ക്കുള്ള ആരാധനയാണ്. സൃഷ്ടിച്ചു പരിപാലിക്കുന്ന അല്ലാഹു അല്ലാത്ത ആരെ ആരാധിക്കുന്നവനും മുശ് രിക്ക് ആണ്. മുകളില്‍ കൊടുത്ത ഖുര്‍ആനിലെ രണ്ടു ആയത്തുകള്‍ നമ്മെ പഠിപ്പിക്കുന്നത് മക്കാ മുശ്രിക്കുകള്‍ തങ്ങളുടെ ആരാധ്യരെ ആരാധിക്കുവാന്‍ വേണ്ടി നിരത്തിയ ന്യായങ്ങളാണ്. അല്ലാഹുവിലേക്ക് തങ്ങളെ അടുപ്പിക്കാന്‍ വേണ്ടി അവരെ (മരിച്ചു പോയവരെ) തങ്ങളുടെ ശുപാര്‍ഷകരായി സ്വീകരിക്കുന്നു എന്നു തന്നെയാണ് ജാറങ്ങളിലും ദര്‍ഗകളിലും പോകുന്നവരും പറയുന്നത്. ഇത്തരം ജാറങ്ങളില്‍ വരുന്നവരില്‍ ഭൂരിഭാഗവും സ്ത്രീകള്‍ ആണെന്നതും വളരെ വ്യക്തമാണ്. ഇത്തരത്തില്‍ അല്ലാഹുവില്‍ പങ്കു ചേര്‍ക്കുന്നവരില്‍ കൂടുതലും സ്ത്രീകളാണ് എന്നതില്‍ നിന്ന് അല്ലാഹുവിന്‍റെ ദൂതര്‍ എന്ത് കൊണ്ടാണ് അവര്‍ക്ക് ഖബര്‍ സന്ദര്‍ശിക്കുന്നത് വിലക്കിയത് എന്ന് വ്യക്തമാണ്. അല്ലാഹുവിനോട് പ്രാര്‍ഥിക്കുന്നതില്‍ ഇടനിലക്കാരെ അല്ലെങ്കില്‍ ശുപാര്‍ഷകരെ തേടി നടക്കുന്നവര്‍ ഈ ഖുര്‍ആന്‍ വചനങ്ങളും ഹദീസുകളും ഒന്ന് വായിക്കുക:

**..مَنْ ذَا الَّذِي يَشْفَعُ عِنْدَهُ إِلاَّ بِإِذْنِهِ...**

**അവന്‍റെ അനുവാദം കൂടാതെ അവന്‍റെ അടുക്കല്‍ ശുപാര്‍ശ ചെയ്യുന്നവര്‍ ആരുണ്ട്? (ഖുര്‍ആന്‍ 2:255)**

**قَالَ النَّبِيُّ ﷺ " مَنْ مَاتَ وَهْوَ يَدْعُو مِنْ دُونِ اللهِ نِدًّا دَخَلَ النَّارَ ".**

**പ്രവാചകന്‍ ( ﷺ ) പറഞ്ഞു: "അല്ലാഹുവിനു പകരമായി അവനല്ലാത്തവരെ വിളിച്ചു തേടുന്നവനായിക്കൊണ്ട് ആരെങ്കിലും മരിച്ചാല്‍ അവന്‍ നരകത്തില്‍ പ്രവേശിച്ചിരിക്കുന്നു. " ( സ്വഹീഹ് ബുഖാരി 65/4538)**

പ്രാർഥിക്കാനുള്ളതെല്ലാം അല്ലാഹുവിനോട് മാത്രം പ്രാർഥിക്കാനാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. പ്രവാചകൻ നമ്മോടു കൽപ്പിക്കുന്നത് കേൾക്കുക.

**فَقَالَ: إِذَا سَأَلْتَ فَاسْأَلْ اللَّهَ، وَإِذَا اسْتَعَنْتَ فَاسْتَعِنْ بِاللَّه**
**പ്രവാചകൻ (ﷺ) പറഞ്ഞു: നീ ചോദിക്കുന്നെങ്കിൽ അല്ലാഹുവിനോട് ചോദിക്കുക. നീ സഹായം തേടുന്നെങ്കിൽ അല്ലാഹുവിനോട് സഹായം തേടുക (തിർമിദി 2516 )**

നീ ചോദിക്കുന്നെങ്കിൽ അല്ലാഹുവിനോട് ചോദിക്കാനാണ് പ്രവാചകൻ പഠിപ്പിച്ചത്. മുഹ്യുധീൻ ശൈഖിനോടോ മമ്പുറത്തെ തങ്ങളോടോ ചോദിക്കാൻ പ്രവാചകൻ പഠിപ്പിച്ചിട്ടില്ല. ജീവിച്ചിരിക്കുന്നവരോ മരിച്ചവരോ ആയ അല്ലാഹുവല്ലാത്ത ആരോട് പ്രാർത്ഥിക്കുന്നതും ശിർക്ക് ആണ്. ഇനി പ്രവാചകൻ തന്റെ മരണക്കിടക്കയിൽ വെച്ച് നടത്തിയ ഒരു പ്രാർത്ഥന കാണുക.

**قال رسول الله (ﷺ) : اللهم لا تجعل قبري وثنا يعبد، اشتد غضب الله على قوم اتخذوا قبور أنبيائهم مساجد**
**പ്രവാചകൻ (ﷺ) പറഞ്ഞു: "അല്ലാഹുവേ നീ എന്റെ ഖബറിനെ ആരാധിക്കപ്പെടുന്ന ഒരു ബിംബമാക്കല്ലേ. തങ്ങളുടെ പ്രവാചകന്മാരുടെ ഖബറുകളെ മസ്ജിദുകൾ ആക്കിയവരുടെ മേൽ അല്ലാഹുവിന്റെ കടുത്ത കോപമുണ്ട്." ( ഇമാം മാലികിന്റെ മുവത്വ (1/223) No. 570, മുസ്വന്നഫു അബ്ദു റസ്സാഖ് (1/406) No. 1587, മുസ്നദു അഹ്മദ് (2/246) No. 7352)**

ജൂത-ക്രിസ്ത്യാനികളെ ആണ് പ്രവാചകൻ ശപിച്ചത്. തന്റെ അവസാന സമയത്തും പ്രവാചകർ ഇങ്ങനെ പ്രാർഥിച്ചത് ജൂതന്മാരും ക്രിസ്ത്യാനികളും തങ്ങളുടെ പ്രവാചകന്മാരുടെ ഖബറിടങ്ങളെ ആരാധനാലയങ്ങളാക്കിയത് പോലെ ഈ സമൂഹവും അദ്ധേഹത്തെ ആരാധിക്കാതിരിക്കാൻ വേണ്ടിയായിരുന്നു. ജൂത-ക്രിസ്തീയ വിഭാഗങ്ങൾ ചെയ്യുന്ന ശിർക്ക് ഹദീസിലൂടെ നമുക്ക് മനസിലാക്കാം.

**عَنْ عَائِشَةَ، أَنَّ أُمَّ حَبِيبَةَ، وَأُمَّ سَلَمَةَ ذَكَرَتَا كَنِيسَةً رَأَيْنَهَا بِالْحَبَشَةِ فِيهَا تَصَاوِيرُ، فَذَكَرَتَا لِلنَّبِيِّ ﷺ فَقَالَ " إِنَّ أُولَئِكَ إِذَا كَانَ فِيهِمُ الرَّجُلُ الصَّالِحُ فَمَاتَ بَنَوْا عَلَى قَبْرِهِ مَسْجِدًا، وَصَوَّرُوا فِيهِ تِلْكَ الصُّوَرَ، فَأُولَئِكَ شِرَارُ الْخَلْقِ عِنْدَ اللَّهِ يَوْمَ الْقِيَامَةِ ".**
**ആഇശ (റ) പറയുന്നു: ഉമ്മുഹബീബയും ഉമ്മു സലമയും അവർ എത്യോപ്യയിൽ കണ്ട ചിത്രങ്ങളുള്ള ഒരു ക്രിസ്ത്യൻ പള്ളിയെക്കുറിച്ച് പറഞ്ഞു. അവർ അതെക്കുറിച്ച് പ്രവാചകനോട് പറഞ്ഞു. അപ്പോൾ പ്രവാചകൻ (ﷺ) പറഞ്ഞു: "അവരുടെ (ക്രിസ്ത്യാനികളുടെ) ഇടയിൽപ്പെട്ട നല്ല ഒരു വ്യക്തി മരണപ്പെട്ടാൽ അവർ അയാളുടെ ഖബറിങ്കൽ ആരാധനാലയം പണിയും. അവിടെ ചിത്രങ്ങളുണ്ടാക്കും. അന്ത്യനാളിൽ അല്ലാഹുവിങ്കൽ ഏറ്റവും മോശപ്പെട്ട സൃഷ്ടികൾ അവരായിരിക്കും. ( സ്വഹീഹ് ബുഖാരി 427)**

ഇത്തരം പ്രവർത്തനങ്ങൾ ഇന്ന് കേരളത്തിൽ ധാരാളമായി ക്രിസ്ത്യനികൾക്കിടയിലും ചില 'മുസ്‌ലിം' വിഭാഗങ്ങൾക്കിടയിലും കാണാം. എവിടെയെങ്കിലും ജനങ്ങൾ സ്വാലിഹാണെന്ന് കരുതുന്ന ആരെങ്കിലും മരിച്ചാൽ അവിടെ ജാറം പൊങ്ങും. അയാൾ ജീവിച്ചിരിക്കെ അയാളെ കണ്ടിട്ടില്ലാത്തവർ വരെ പിന്നെ അവിടെ അയാളോട് പ്രാർത്ഥിക്കാനായി എത്തും. (ഓച്ചിറയും മുനമ്പത്തെ ജാറവും ചില ഉദാഹരണങ്ങൾ മാത്രം.) മുകളിൽ ക്രിസ്ത്യാനികൾ നടത്തി വരുന്ന ശിർക്കിനെ കുറിച്ച് പറഞ്ഞല്ലോ. ഇതിനോട് ചേർത്ത് വായിക്കേണ്ട ഒരു ഹദീസ് കൂടെയുണ്ട്.

قَالَ رَسُولُ اللَّهِ ﷺ " لَتَتْبَعُنَّ سَنَنَ الَّذِينَ مِنْ قَبْلِكُمْ شِبْرًا بِشِبْرٍ وَذِرَاعًا بِذِرَاعٍ حَتَّى لَوْ دَخَلُوا فِي جُحْرِ ضَبٍّ لاَتَّبَعْتُمُوهُمْ " . قُلْنَا يَا رَسُولَ اللَّهِ آلْيَهُودَ وَالنَّصَارَى قَالَ " فَمَنْ

**നബി(സ) പറഞ്ഞു: "തീർച്ചയായും നിങ്ങൾ (സമുദായം) ചാണിനു ചാണായും മുഴത്തിനു മുഴമായും നിങ്ങളുടെ മുൻകഴിഞ്ഞവരുടെ ചര്യ പിന്തുടരുക തന്നെ ചെയ്യും. എത്രത്തോളമെന്ന് വെച്ചാൽ അവർ ഒരു ഉടുമ്പിന്റെ മാളത്തിൽ കയറിയാൽ (അക്കാര്യത്തിലും) നിങ്ങൾ അവരെ പിൻപറ്റും." ഞങ്ങൾ ചോദിച്ചു: "അല്ലാഹുവിന്റെ ദൂതരെ, ജൂതക്രൈസ്തവരെയാണോ?" അദ്ദേഹം പറഞ്ഞു: "അല്ലാതെ മറ്റാര്?"' (സ്വഹീഹ് ബുഖാരി 7320, 3456).**

അപ്പോ ജൂതക്രിസ്ത്യാനികളുടെ പാരമ്പര്യമായ ഖബർ ആരാധന മുസ്‌ലിം സമുദായത്തിനുള്ളിൽ കടന്നു കൂടിയത് എങ്ങനെ എന്നും, ജനങ്ങൾ സത്യം മനസ്സിലാക്കുന്നതിൽ നിന്നും തടയപ്പെടുന്നത് എങ്ങനെ എന്നും ചുവടെയുള്ള ഖുർആൻ ആയത്തിൽ നിന്നും മനസ്സിലാകും.

**يَا أَيُّهَا الَّذِينَ آمَنُوا إِنَّ كَثِيرًا مِّنَ الْأَحْبَارِ وَالرُّهْبَانِ لَيَأْكُلُونَ أَمْوَالَ النَّاسِ بِالْبَاطِلِ وَيَصُدُّونَ عَن سَبِيلِ اللَّهِ ۗ وَالَّذِينَ يَكْنِزُونَ الذَّهَبَ وَالْفِضَّةَ وَلَا يُنفِقُونَهَا فِي سَبِيلِ اللَّهِ فَبَشِّرْهُم بِعَذَابٍ أَلِيمٍ**

**സത്യവിശ്വാസികളേ, പണ്ഡിതൻമാരിലും പുരോഹിതൻമാരിലും പെട്ട ധാരാളം പേർ ജനങ്ങളുടെ ധനം അന്യായമായി തിന്നുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് ( അവരെ ) തടയുകയും ചെയ്യുന്നു. സ്വർണവും വെള്ളിയും നിക്ഷേപമാക്കിവെക്കുകയും, അല്ലാഹുവിൻറെ മാർഗത്തിൽ അത് ചെലവഴിക്കാതിരിക്കുകയും ചെയ്യുന്നവരാരോ അവർക്ക് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുക. (ഖുർആൻ 9/34)**

ഇഹലോകത്തെ നിസ്സാരമായ നേട്ടങ്ങൾക്ക് വേണ്ടി മുസ്ലിംകളെ ഖുർആനിൽ നിന്നും ഹദീസിൽ നിന്നും അകറ്റി നിർത്തി അവരെ കൊടും പാതകത്തിലേക്കു തള്ളിവിടുന്ന മുസ്ലിയാക്കന്മാരെ കുറിച്ച് ഖുർആൻ തന്നെ മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. ജാറങ്ങളും ദർഗകളും നിലനിന്നാലെ ഇത്തരം പുരോഹിതന്മാർക്ക് ബിസിനസ് നടക്കുകയുള്ളു. അത് കൊണ്ട്തന്നെ ഇത്തരം ഖുർആൻ വചനങ്ങളും ഹദീസുകളും അവർ അവരിൽ നിന്ന് മറച്ചു വെക്കും. ഇനി ഒരു ഹദീസ് കാണുക.

**أَنَّ عَائِشَةَ، وَابْنَ، عَبَّاسٍ رضى الله عنهم . فَقَالَ وَهْوَ كَذَلِكَ " لَعْنَةُ اللَّهِ عَلَى الْيَهُودِ وَالنَّصَارَى، اتَّخَذُوا قُبُورَ أَنْبِيَائِهِمْ مَسَاجِدَ ". يُحَذِّرُ مَا صَنَعُوا**

**ആഇഷ (റ), ഇബ്നു അബ്ബാസ് (റ) എന്നിവർ പറഞ്ഞു: അദ്ദേഹം (പ്രവാചകൻ) ഇങ്ങനെ പറഞ്ഞു :"ജൂത ക്രിസ്ത്യാനികൾക്ക് അല്ലാഹുവിന്റെ ശാപമുണ്ടായിരിക്കട്ടെ. അവർ തങ്ങളുടെ പ്രവാചകന്മാരുടെ ഖബറുകളെ മസ്ജിദുകളാക്കി." (പ്രവാചകൻ) അവർ ചെയ്തതിനെക്കുറിച്ച് മുന്നറിയിപ്പ് നൽകുകയായിരുന്നു. (സഹീഹുൽ ബുഖാരി 3453, 3454)**

ഖബറിടങ്ങൾ പ്രത്യേകം കെട്ടിപ്പൊക്കുന്നത് ഹറാം ആണെന്ന് പ്രവാചക വചനങ്ങളിൽ നിന്നും വ്യക്തമാണ്. ഇനി പ്രവാചകൻ ഇതേക്കുറിച്ച് പറയുന്ന ഒരു ഹദീസ് കൂടി ശ്രദ്ധിക്കുക.

**أَلاَ وَإِنَّ مَنْ كَانَ قَبْلَكُمْ كَانُوا يَتَّخِذُونَ قُبُورَ أَنْبِيَائِهِمْ وَصَالِحِيهِمْ مَسَاجِدَ أَلاَ فَلاَ تَتَّخِذُوا الْقُبُورَ مَسَاجِدَ إِنِّي أَنْهَاكُمْ عَنْ ذَلِكَ**

**പ്രവാചകൻ പറഞ്ഞു: "അറിയുക. നിങ്ങളുടെ മുമ്പുള്ളവർ അവരുടെ പ്രവാചകന്മാരുടെയും മറ്റു സ്വാലിഹീങ്ങളുടെയും ഖബറുകൾ ആരാധനാലയങ്ങളാക്കി. നിങ്ങൾ ഖബറുകളെ ആരാധനാലയങ്ങൾ ആക്കരുത്. നിങ്ങളെ ഞാൻ അതിൽ നിന്ന് വിരോധിക്കുന്നു. (സ്വഹീഹു മുസ്ലിം)**

പ്രവാചകന്റെ ഈ കൽപ്പന ശ്രദ്ധിച്ചില്ലേ. ഈ കൽപ്പന ഈ ഉമ്മത്തിൽ പെട്ടവർ ലംഘിച്ചിട്ടുണ്ടോ എന്നറിയാൻ പ്രവാചകന്റെ വാക്കുകൾ തന്നെ വീണ്ടും നമുക്ക് നോക്കാം. പ്രവാചകൻ നടത്തിയ ഒരു പ്രവചനം ആണ് ഇനി പറയുന്ന ഹദീസിൽ പ്രവാചകന്റെ ഒരു പ്രവചനവും സത്യമായി പുലരാതിരിക്കില്ല. ആ പ്രവചനവും കൂടി ഒന്ന് കാണുക.

**قَالَ رَسُولُ اللَّهِ ﷺ " لَتَتَّبِعُنَّ سَنَنَ الَّذِينَ مِنْ قَبْلِكُمْ شِبْرًا بِشِبْرٍ وَذِرَاعًا بِذِرَاعٍ حَتَّى لَوْ دَخَلُوا فِي جُحْرِ ضَبٍّ لاَتَّبَعْتُمُوهُمْ " . قُلْنَا يَا رَسُولَ اللَّهِ آلْيَهُودُ وَالنَّصَارَى قَالَ " فَمَنْ**
**പ്രവാചകർ പറഞ്ഞു: "തീർച്ചയായും നിങ്ങളുടെ മുൻഗാമികളുടെ പാത ചാണിനു ചാണായും മുഴത്തിനു മുഴമായും പിന്തുടരുക തന്നെ ചെയ്യും. എത്രത്തോളമെന്നു വെച്ചാൽ അവർ ഒരു ഉടുമ്പിന്റെ മാളത്തിൽ കയറിയിരുന്നെങ്കിൽ പോലും അവരെ നിങ്ങൾ പിന്തുടരുന്നതായിരിക്കും." (സ്വഹീഹു ബുഖാരി 7320, 3456)**

ജൂത ക്രിസ്ത്യാനികളുടെ എല്ലാ പിഴച്ച വഴികളും നമ്മുടെ ഉമ്മത്തിൽ പെട്ടവർ തന്നെ പിന്തുടരും എന്ന് പ്രവാചകൻ വളരെ വ്യക്തമായി തന്നെ പറഞ്ഞു. അതിനു ധാരാളം തെളിവുകൾ ഇന്ന് നമ്മുടെ മുമ്പിൽ ഉണ്ട്. ക്രിസ്ത്യാനികൾ ക്രിസ്മസ് ആഘോഷിക്കുമ്പോൾ നമുക്കിടയിൽ ചിലർ നബിദിനം ആഘോഷിക്കുന്നു. അവർ ഈസ നബിയെ വിളിച്ചു പ്രാർത്ഥിക്കുമ്പോൾ നമുക്കിടയിലുള്ളവർ മുഹമ്മദ് നബിയെ വിളിച്ചു പ്രാർത്ഥിക്കുന്നു. അവർ സെന്റ്പീറ്റേഴ്സിനെയും സെന്റ് ജോർജ്നെയും വിളിച്ചു പ്രാർത്ഥിക്കുമ്പോൾ നമ്മുടെയാളുകൾ ഷെയ്ഖ് മുഹയുധീനെയും ഷെയ്ഖ് രിഫാഇയെയും വിളിച്ചു പ്രാർത്ഥിക്കുന്നു. പ്രവാചക വചനം സത്യമായും പുലർന്നു. ഇത് പോലെതന്നെ മമ്പുറത്തും പുത്തൻപള്ളിയിലും ഖബറുകൾക്കുമേൽ ആരധനാലയങ്ങളുയർന്നു. ഇനി ഈ ജാറങ്ങളുടെയും ദർഗകളുടെയും ഇസ്ലാമിക വിധി ഒന്ന് പരിശോധിക്കാം. ജാറങ്ങൾ നിർമ്മിക്കുന്നതിനെക്കുറിച്ച് പ്രവാചകൻ എത്രത്തോളം ഗൗരവത്തിൽ മുന്നറിയിപ്പ് നൽകിയിട്ടുണ്ടെന്ന് ഇനി പറയുന്ന ഹദീസുകളിൽ നിന്നും നമുക്ക് മനസ്സിലാകും.

**نَهَى رَسُولُ اللَّهِ ﷺ أَنْ يُبْنَى عَلَى الْقَبْرِ، أَوْ يُزَادَ عَلَيْهِ، أَوْ يُجَصَّصَ . زَادَ سُلَيْمَانُ بْنُ مُوسَى أَوْ يُكْتَبَ عَلَيْهِ**
**ഖബറുകൾക്ക് മേൽ കെട്ടിടം പണിയുന്നതും അത് (ഖബർ) വലുതാക്കുന്നതും അത് പ്ലാസ്റ്റർ (തേക്കുക) ചെയ്യുന്നതും പ്രവാചകൻ നിരോധിച്ചിരിക്കുന്നു. അതിന്മേൽ എഴുതുന്നതും എന്ന് കൂടി സുലയ്മാൻ ബിൻ മൂസ പറഞ്ഞിരിക്കുന്നു. (നസാഇ 2027)**

**سَمِعْتُ رَسُولَ اللَّهِ ﷺ نَهَى أَنْ يُقْعَدَ عَلَى الْقَبْرِ وَأَنْ يُجَصَّصَ وَيُبْنَى عَلَيْهِ**
**ഖബറിൻമേൽ ഇരിക്കുന്നതും അത് പ്ലാസ്റ്റർ (തേക്കുക) ചെയ്യുന്നതും അതിന്മേൽ പണിയുന്നതും പ്രവാചകൻ നിരോധിച്ചതായി ഞാൻ കേട്ടു (അബൂദാവൂദ് 3225)**

ഇത് പോലെ ഖബർ കെട്ടിപ്പൊക്കുന്നതും അതിന്മേൽ കുമ്മായമോ മറ്റോ അടിക്കുന്നതും അവിടെ ഇരിക്കുന്നതും പേരെഴുതുന്നതും നിരോധിച്ചു കൊണ്ട് ധാരാളം ഹദീസുകളുണ്ട്. ഈ പോസ്റ്റ് ഇനിയും നീളാതിരിക്കാൻ വേണ്ടി തൽക്കാലം ആ ഹദീസുകളുടെ നമ്പറുകൾ മാത്രം ചുവടെ ചേർക്കുന്നു. (സ്വഹീഹ് മുസ്ലിം 970 c , ബുലൂഗുൽ മറാം 579, തിർമിദി 1052, നസാഇ 2028, ഇബ്നു മാജ (Book 6, Hadith 1629), നസാഇ 2029, ഇബ്നു മാജ (Book 6, Hadith 1630), തിർമിദി 1050, നസാഇ 2045, 2046, അബൂദാവൂദ് 3229) അപ്പോൾ പ്രിയ സഹോദരങ്ങൾ മനസ്സിലാക്കേണ്ടത് ഇത്തരം ജാറങ്ങളും

ദർഗകളും നിലനിൽക്കുന്നത് തന്നെ അല്ലാഹുവിന്റെ ദൂതരോടുള്ള അനുസരണക്കേടിന്റെ പ്രതീകമായിക്കൊണ്ടാണ്. ജൂതക്രിസ്ത്യാനികൾ ചെയ്തതു പോലെ ഖബറിൽ ഉള്ള വ്യക്തി ഒരുപക്ഷെ നല്ല ആളാവാം. ഖബറിലുള്ളവർ ആരായിരുന്നാൽ പോലും ഖബർ കെട്ടിപ്പൊക്കാനുള്ള അനുമതിയില്ല. ഇനി **കെട്ടിപ്പൊക്കിയ ഖബറുകൾ (ജാറങ്ങളും ദർഗകളും) എന്താണ് ചെയ്യേണ്ടത്** എന്നതും പ്രവാചകൻ പഠിപ്പിച്ചിരിക്കുന്നു. താഴെ കാണുന്ന ഹദീസ് വായിക്കുക.

**قَالَ عَلِيٌّ رضى الله عنه : أَلاَ أَبْعَثُكَ عَلَى مَا بَعَثَنِي عَلَيْهِ رَسُولُ اللَّهِ ﷺ لاَ تَدَعَنَّ قَبْرًا مُشْرِفا إِلاَّ سَوَّيْتَهُ، وَلاَ صُورَةً فِي بَيْتٍ إِلاَّ طَمَسْتَهَا**

**അലി (റ) പറഞ്ഞു: പ്രവാചകൻ(സ) എന്നെ അയച്ച (ഏൽപ്പിച്ച) കാര്യത്തിനു ഞാൻ നിന്നെ അയക്കട്ടെ? കെട്ടിയുയർത്തിയ ഒരു ഖബറും നീ നിരപ്പാക്കാതെ വിടരുത്. വീടുകളിലെ ഒരു ചിത്രവും നീ തുടച്ചു നശിപ്പിക്കാതെ വിടരുത്. (നസാഇ 2031, സ്വഹീഹ് മുസ്‌ലിം 969, അബൂദാവൂദ് 3218)**

നബി(സ) യിൽ നിന്ന് അലി(റ) വഴി റിപ്പോർട്ട് ചെയ്യപ്പെട്ട ഈ പ്രബലമായ ഹദീസ് നമ്മുടെ നാട്ടിലെ 'പണ്ഡിതന്മാർ' നമ്മുടെ നാട്ടുകാരെ പഠിപ്പിക്കുന്നില്ല. കാരണം അത് അവരുടെ ജാറം-ദർഗ കച്ചവടങ്ങളെ ബാധിക്കും. പ്രവാചക കൽപ്പനകളെ ധിക്കരിച്ചു കൊണ്ട് ഖബറുകൾ കെട്ടിയുയർത്തുകയും അതിനെ ന്യായീകരിക്കുകയും അതിൽ നിന്ന് സമ്പാദിക്കുകയും ചെയ്യുന്ന സംഘടനകളെയും 'പണ്ഡിതൻ'മാരെയും പിൻപറ്റി പരലോകം നഷ്ടപ്പെടുത്തുന്നവർ ഈ ആയത്ത് ഒന്ന് കാണുക.

**يَوْمَ تُقَلَّبُ وُجُوهُهُمْ فِي النَّارِ يَقُولُونَ يَا لَيْتَنَا أَطَعْنَا اللَّهَ وَأَطَعْنَا الرَّسُولَا ۝ وَقَالُوا رَبَّنَا إِنَّا أَطَعْنَا سَادَتَنَا وَكُبَرَاءَنَا فَأَضَلُّونَا السَّبِيلَا ۝ رَبَّنَا آتِهِمْ ضِعْفَيْنِ مِنَ الْعَذَابِ وَالْعَنْهُمْ لَعْنًا كَبِيرًا ۝**

**അവരുടെ മുഖങ്ങൾ നരകത്തിൽ കീഴ്മേൽ മറിക്കപ്പെടുന്ന ദിവസം. അവർ പറയും: ഞങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ! ۝ അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഞങ്ങളുടെ നേതാക്കൻമാരെയും പ്രമുഖൻമാരെയും അനുസരിക്കുകയും, അങ്ങനെ അവർ ഞങ്ങളെ വഴിതെറ്റിക്കുകയുമാണുണ്ടായത്. ۝ ഞങ്ങളുടെ രക്ഷിതാവേ, അവർക്ക് നീ രണ്ടിരട്ടി ശിക്ഷ നൽകുകയും അവർക്ക് നീ വൻ ശാപം ഏൽപിക്കുകയും ചെയ്യണമേ ( എന്നും അവർ പറയും. ) (ഖുർആൻ 33: 66-68)**

തകർക്കപ്പെടേണ്ട, അല്ലെങ്കിൽ നിരപ്പാക്കപ്പെടേണ്ട ജാറങ്ങളും ദർഗകളും അനുഗ്രഹത്തിന്റെയും ആഗ്രഹസഫലീകരണത്തിന്റെയും കേന്ദ്രങ്ങളാക്കി ചിത്രീകരിക്കുകയാണ് മുസ്ലിയാക്കന്മാർ. ഇത്തരം നേതാക്കന്മാരുടെ ചതിയിൽ പെട്ട് ചിന്തിക്കാതെ അവരെ മാത്രം പിൻപറ്റി നടന്നവർ നരകത്തിൽ വീഴുമ്പോൾ അവരുടെ വാക്കുകളാണ് മുകളിലെ ആയത്തുകളിലുള്ളത്. ഖുർആനിൽ മറ്റൊരു ഭാഗത്ത് ഇത് പോലെ അവരുടെ ഖേദം പ്രകടിപ്പിച്ചുകൊണ്ടുള്ള വാക്കുകൾ കാണാം.

**قَالُوا رَبَّنَا مَن قَدَّمَ لَنَا هَٰذَا فَزِدْهُ عَذَابًا ضِعْفًا فِي النَّارِ ۝ وَقَالُوا مَا لَنَا لَا نَرَىٰ رِجَالًا كُنَّا نَعُدُّهُم مِّنَ الْأَشْرَارِ ۝ أَتَّخَذْنَاهُمْ سِخْرِيًّا أَمْ زَاغَتْ عَنْهُمُ الْأَبْصَارُ ۝ إِنَّ ذَٰلِكَ لَحَقٌّ تَخَاصُمُ أَهْلِ النَّارِ**

**അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇത് ( ശിക്ഷ ) വരുത്തിവെച്ചതാരോ അവന്ന് നീ നരകത്തിൽ ഇരട്ടി ശിക്ഷ വർദ്ധിപ്പിച്ചു കൊടുക്കേണമേ. അവർ പറയും: നമുക്കെന്തു പറ്റി! ദുർജനങ്ങളിൽ പെട്ടവരായി നാം ഗണിച്ചിരുന്ന പല ആളുകളെയും നാം കാണുന്നില്ലല്ലോ. നാം അവരെ ( അബദ്ധത്തിൽ ) പരിഹാസപാത്രമാക്കിയതാണോ? അതല്ല, അവരെയും വിട്ട് കണ്ണുകൾ തെന്നിപ്പോയതാണോ? നരകവാസികൾ തമ്മിലുള്ള വഴക്ക്- തീർച്ചയായും അതൊരു യാഥാർത്ഥ്യം തന്നെയാണ്. (ഖുർആൻ 38:61-64)**

തങ്ങൾ ചെയ്യുന്ന ശിർക്കിനെക്കുറിച്ച് മുന്നറിയിപ്പ് നൽകുന്നവരെ ദുർജനങ്ങളായി കണക്കാക്കുകയും അവരെ ആക്ഷേപിക്കുകയും ചെയ്തിരുന്ന ഈ അവിശ്വാസികൾ (ശിർക്ക് ചെയ്യുന്നവർ) നരകത്തിലെത്തിയാൽ പറയുന്ന വാക്കുകളാണിത്. മസ്ജിദുൽ അഖ്സ, മസ്ജിദുന്നബവി (മദീന), മസ്ജിദുൽ ഹറാം (മക്ക) എന്നീ പള്ളികളിലേക്ക് മാത്രമേ ഇസ്‌ലാമിൽ തീർത്ഥാടനം അനുവദിച്ചിട്ടുള്ളൂ. ഇതല്ലാത്ത മറ്റൊരു പള്ളിയിലേക്കും തീർത്ഥാടനം നടത്തിക്കൂടാ എന്ന് പ്രവാചകർ (സ) കൽപ്പിച്ചിട്ടുണ്ട്.

**عَنِ النَّبِيِّ ﷺ قَالَ " لاَ تُشَدُّ الرِّحَالُ إِلاَّ إِلَى ثَلاَثَةِ مَسَاجِدَ الْمَسْجِدِ الْحَرَامِ، وَمَسْجِدِ الرَّسُولِ صلى الله عليه وسلم وَمَسْجِدِ الأَقْصَى "**
പ്രവാചകർ പറഞ്ഞു: മൂന്ന് മസ്ജിദുകളിലേക്കല്ലാതെ നിങ്ങൾ (തീർഥാടന ) യാത്ര പുറപ്പെടരുത്; മസ്ജിദുൽ ഹറാം, മസ്ജിദുന്നബവി, മസ്ജിദുൽ അഖ്സ **എന്നിവയാണവ. (സ്വഹീഹുൽ ബുഖാരി 1189)**

വളരെ പ്രബലമായ ഈ ഹദീസ് ധാരാളം ഹദീസ് ഗ്രന്ഥങ്ങളിൽ കാണാവുന്നതാണ്. ഹദീസ് നമ്പറുകൾ ഇവിടെ ചേർക്കുന്നു. (സ്വഹീഹുൽ ബുഖാരി 1197, 1995 ,1864 തിർമിദി 326, നസാഇ 700, അബൂദാവൂദ് 2033, ഇബ്നു മാജ 5/1474, 1475, ബുലൂഗുൽ മറാം 5/707,1395 മുസ്‌ലിം 1397). ഇത്ര മാത്രം തർക്കരഹിതമായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ള ഈ ഹദീസും സുന്നി സഹോദരങ്ങൾ കേട്ടിട്ടുണ്ടാവില്ല!! അത്ര മാത്രമുണ്ട് അവരും ഹദീസുകളും തമ്മിലുള്ള അകലം. തീർച്ചയായും ഈ ഹദീസ് മുസ്ലിയാക്കന്മാർ നിങ്ങളെ പഠിപ്പിക്കാൻ പോകുന്നില്ല. കാരണം അത് അവരുടെ സംഘടനയുടെ വരുമാനത്തെ ബാധിക്കും (നിങ്ങളുടെ ഈമാനിനെയും). മമ്പുറം, പുത്തൻപള്ളി തുടങ്ങിയ സ്ഥലങ്ങളില്ലേക്ക് ആളുകൾ പോകുന്നത് നമസ്ക്കാരത്തിനു വേണ്ടിയല്ലല്ലോ. തീർത്ഥാടനം ഉദ്ദേശിച്ചു തന്നെയാണ് അവിടേക്ക് ആളുകൾ ഒഴുകുന്നത്. പച്ചയായ അനുസരണക്കേട്!

**ولم أر قبور المهاجرين والأنصار مجصصة ( قال الراوي ) : عن طاوس : { إن رسول الله صلى الله عليه وسلم نهى أن تبنى القبور أو تجصص } ( قال الشافعي ) : وقد رأيت من الولاة من يهدم ما يبنى فيها فلم أر الفقهاء يعيبون ذلك بمكة**
**മുഹാജിറുകളുടെയും അൻസാറുകളുടെയും ഖബറുകൾ കുമ്മായമിട്ടതായി ഞാൻ കണ്ടിട്ടില്ല. ഖബറുകൾ കെട്ടിപ്പൊക്കുന്നതും കുമ്മായമിടുന്നതും റസൂൽ (സ) നിരോധിച്ചതായി ത്വാഊസിൽ നിന്ന് റിപ്പോർട്ടുണ്ട്. ഭരണാധികാരികൾ കെട്ടിയുയർത്തിയവ തകർക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. മക്കയിലെ ഫുഖഹാക്കൾ (പണ്ഡിതന്മാർ) ഇതിനെ എതിർക്കുന്നത് ഞാൻ കണ്ടിട്ടില്ല. (ഇമാം ശാഫിഈ, കിതാബുൽ ഉമ്മ്, വാ-1, പേ-216)**

മുഹാജിറുകളുടെയോ അൻസറുകളുടെയോ ഖബറുകൾ കെട്ടിപ്പൊക്കിയിട്ടില്ലെന്നും ഇമാം ശാഫിഈ സാക്ഷ്യം വഹിക്കുന്നു. മുഹാജിറുകളെക്കാളും അൻസാറുകളെക്കാളും വലിയ മഹാന്മാരാണോ ഈ മമ്പുറം പുത്തൻപള്ളി ഖബറുകളിലുള്ളവർ? പ്രവാചകന്റെ ഖബറും നിരപ്പിൽ നിന്ന് ഒരു ചാൺ മാത്രമേ ഉയർത്തിയിട്ടുണ്ടായിരുന്നുള്ളൂ. താഴെ കാണുന്ന ഹദീസ് വായിക്കുക

**عن جابر قال: رفع قبره من الأرض نحوا من شب**
**ജാബിർ (റ) പറയുന്നു: നബി (സ) യുടെ ഖബർ ഭൂമിയിൽ നിന്നും ഏകദേശം ഒരു ചാൺ ഉയർത്തപ്പെട്ടിട്ടുണ്ട്. (ഇബ്നു ഹിബ്ബാൻ 2160)**

നബി (സ) യുടെ ഖബർ പോലും ഭൂമിയിൽ നിന്ന് ഒരു ചാൺ മാത്രമാണ് ഉയർത്തിയത്. അവരെക്കാൾ മഹത്വം ഏറിയവർ ആണോ മമ്പുറം പോലുള്ള ജാറങ്ങളിലുള്ളത്? സ്ത്രീകൾക്ക് ഖബർ സന്ദർശനം പ്രവാചകൻ നിരോധിച്ചിട്ടുണ്ട്. "**പള്ളികളിലേക്ക് നിസ്കരിക്കാൻ പോകുന്നതിൽ നിന്ന്**

**സ്ത്രീകളെ നിങ്ങൾ തടയരുത്"** ( സ്വഹീഹുൽ ബുഖാരി 5238, ഇബ്നു മാജ 16, മുസനദ് അഹമദ് 6395,4932 ) എന്ന് പ്രവാചകൻ കൽപ്പിച്ചിട്ടും അവർ സ്ത്രീകളെ പള്ളികളിൽ നിന്നു വിലക്കുന്നു. സ്ത്രീകൾക്ക് ഖബർ സന്ദർശനം പ്രവാചകൻ നിരോധിച്ചിട്ടും അവർ ജാറങ്ങളിലെ സ്ഥിരസന്ദർശകരാണ്. ഇതേ സ്ത്രീകൾ സ്വന്തം മാതാപിതാക്കളുടെയോ സഹോദരങ്ങളുടെയോ ഖബർ സന്ദർശിക്കുന്നതിനെ സുന്നികൾ പ്രോത്സാഹിപ്പിക്കുന്നില്ല. എന്നിട്ടും അവർ ജാറങ്ങളും ദർഗകളും സ്ത്രീകൾക്ക് വേണ്ടി തുറന്നിട്ടിരിക്കുന്നു. 'സ്ത്രീ പള്ളിയിൽ പോയാൽ മാത്രമേ ഫിത്നയുള്ളൂ. ജാറത്തിങ്ങൾ വന്നാൽ ഫിത്നയുമില്ല'. അപ്പോൾ **ഫിത്നയല്ല പ്രശ്നം. പണമാണ്**. ജാറം സന്ദർശകരിൽ കൂടുതലും സ്ത്രീകളാണ്. അവിടെ സ്ത്രീകളെ നിരോധിച്ചാൽ കച്ചവടം പൂട്ടും. ഇസ്ലാമിന്റെ അടിസ്ഥാന പ്രമാണം ഖുർആനും ഹദീസുമാണ്. അത് പഠിക്കുക. സത്യം കണ്ടെത്തുക. ഖബറിൽ മുസ്ലിയാക്കന്മാരോ സംഘടനക്കാരോ സഹായത്തിനുണ്ടാവില്ല. സ്വന്തം പരലോകം മുന്നിൽ കണ്ടു ഖുർആനും ഹദീസും പഠിക്കുക. അല്ലാഹു നമ്മെ നേർമാർഗത്തിലാക്കട്ടെ.